# വിദ്യാധിരാജദശകം



By

C. P. NAIR I. A. S.

വ്യാഖ്യാനം:

കെ. പി. ശാസ്ത്രി.

ഗീതാസദനം

പന്മന.

പ്രസാധനം:

പി. ഗോപാലകൃഷ്ണപിള്ള

# പ്രസാധകക്കുറിപ്പ്

ഔദ്യോഗിക പാരമ്പര്യവും ഭൗതിക മേൻമയും കൊണ്ട് കീർത്തിയാർജിച്ച ഒരു കുടുംബത്തിൽ ജനിച്ച്, ഉന്നതവിദ്യാഭ്യാസം കൊണ്ട് ജീവിത ശ്രേയസ്സിൽ കഴിയുന്ന ശ്രീ. സി. പി. നായർ. ഐ. ഏ എസ്. എഴുതി ചവറ മുല്ലശേരി വീട്ടിൽ ഡോ. ആർ. ഗോപകുമാറിന്റെ അരുമ സന്തതികളായ സ്വന്തം ഭാഗിനേയർക്കു് നിത്യപാരായണത്തിനു് അയച്ചുകൊടുത്തതാണ് ഈ വിദ്യാധിരാജ ദശകം. വിദ്യാധിരാജ പരമഭട്ടാര ശ്രീ. ചട്ടമ്പി സ്വാമി തിരുവടികളുടെ ദിവ്യസന്ദർശനവും, സമാധിയും കൊണ്ട് അനുഗൃഹീതമായ പൻമന കുമ്പളത്തു് കുടുംബത്തിൽ, മററു പലരേയും പോലെ ജനിക്കുവാൻ ഭാഗ്യം സിദ്ധിച്ചവരാണ് ഡോക്ടർ ഗോപകുമാറും ഞാനും. ശ്രീ ചട്ടമ്പി പൊൻ തൃപ്പാദങ്ങളെപ്പററി അദ്ദേഹത്തിന്റെ ദിവ്യസമാധിക്കു് മുൻപും പിൻപും കേരളത്തിലെ ആദ്ധ്യാത്മിക, സാഹിത്യ, ഔദ്യോഗിക, രാഷ്ട്രീയ, അഭിഭാഷക നഭോമണ്ഡലത്തിൽ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള ശ്രീ. നീലകണ്ഠ തീർത്ഥപാദ സ്വാമികൾ, ശ്രീ നാരായണ ഗുരുദേവൻ, ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ, ശ്രീ. ആഗമാനന്ദ സ്വാമികൾ, ശ്രീ വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ, വള്ളത്തോൾ, ഉള്ളൂർ, വെണ്ണിക്കുളം, നാലാങ്കൽ, മൂലൂർ, സി. എസ്. സുബ്രഹ്മണ്യൻ പോററി, കവിദീപൻ, അറൻമുള നാരായണപിള്ള, എം. പി. അപ്പൻ, എൻ. ഗോപാലപിള്ള

സാഹിത്യകുശലൻ, ടി. കെ. കൃഷ്ണമേനോൻ കെ. ബാലരാമപ്പണിക്കർ, പുത്തേഴത്തു് രാമൻ മേനോൻ, പന്നിശേരിൽ നാണുപിള്ള, ശ്രീ വർദ്ധനത്ത് എൻ കൃഷ്ണപിള്ള, ശൂരനാട്ട് കുഞ്ഞൻ പിള്ള, മള്ളൂർ ഗോവിന്ദപ്പിള്ള, മുഴങ്ങോട്ടുവിള കൃഷ്ണപിള്ള, സ്വാമി ബോധേശ്വരൻ, ചിത്രമെഴുത്തു് കെ. എം. വർഗീസ്, എഴുമററൂർ രാജ വർമ്മ, മന്നത്തു് പത്മനാഭൻ, കുമ്പളത്തു് ശങ്കുപ്പിള്ള, കേസരി ബാലകൃഷ്ണപിള്ള, കുററുശ്ശേരി ഗോപാലപിള്ള, ടി. ആർ ഗോപാല കൃഷ്ണക്കുറുപ്പ്, ഇലവുംതിട്ട സി. ചന്ദ്രദത്തൻ, ആർ. രാമചന്ദ്രൻ നായർ ഐ. ഏ എസ്. തുടങ്ങി എത്രയോ ധന്യാത്മാക്കൾ പദ്യത്തിലും, ഗദ്യത്തിലും എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള നിരവധി കവിതകളും ലേഖനങ്ങളും വായിച്ചു ശ്രീ ചട്ടമ്പി സ്വാമി തിരുവടികളെപ്പററി നല്ലതുപോലെ പഠിക്കുന്നതിന് ഡോക്ടർ ഗോപകുമാറും ഞാനും ശ്രമിച്ചിട്ടുണ്ട്.

ശ്രീ ചട്ടമ്പി സ്വാമി തൃപ്പാദങ്ങളെപ്പററി മററാരേക്കാളും വ്യക്തിനിഷ്ഠമായി ശ്രീ നാരായണഗുരു ദേവൻ മനസിലാക്കിയിരുന്നുവെന്നു് സ്വാമിതൃപ്പാദങ്ങളുടെ സമാധിവിവരമറിഞ്ഞ ഉടനെ എഴുതി പൻമനയ്ക്കു് പ്രത്യേക ദൂതൻ വശം കൊടുത്തയച്ച *പദ്യങ്ങൾ നിർവിവാദം തെളിയിക്കുന്നുണ്ട്.

---

* സർവ്വജ്ഞ ഋഷിരുത് ക്രാന്തഃ
സദ്ഗുരു ശുകവർത്മന
ആഭാതി പരമ വ്യോമ്നി
പരിപൂർണ്ണ കലാനിധി:
ലീലയാ കാലമധികം
നീത്വാന്തേസ മഹാപ്രഭു :
നിസ്വം വപുസ് സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ

ചട്ടമ്പിസ്വാമി തൃപ്പാദങ്ങൾ "സ്വാഠ ബ്രഹ്മവപുർഠ സ്ഥിത;" നാണെന്നു് ആ പദ്യങ്ങളുടെ അവസാനത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ആ പ്രസ്താവന അക്ഷരശഃ ശരിയാണെന്ന് ശ്രീമദ് ഭഗവദ് ഗീതയിൽ യോഗിയാരാണെന്നു് പറഞ്ഞിട്ടുള്ള ഭാഗം പഠിക്കുന്നവർക്കു് അറിയാം. ആ വസ്തുത മനസിലാക്കിയതു മുതൽ ഞാനും കുടുംബാംഗങ്ങളും സ്വാമി തൃപ്പാദങ്ങളെക്കുറിച്ചുള്ള സങ്കീർത്തനങ്ങൾ നിത്യവും നാമജപത്തിൽ ഉൾപ്പെടുത്തിപ്പോരുന്നു. ഡോക്ടർ ഗോപകുമാറിന്റെ കുടുംബവും ഇത് അനുഷ്ഠിക്കുന്നു.

എന്റെ ഗുരുനാഥൻകൂടിയായ വ്യാഖ്യാതാവ് ശ്രീ. കെ. പി. ശാസ്ത്രി, ഡോക്ടറുടെ കുഞ്ഞുങ്ങളെ സംസ്കൃതം പഠിപ്പിക്കുകയും അവർ സംസ്കൃതത്തിൽ സാമാന്യം വ്യുൽപ്പത്തി നേടുകയും ചെയ്തിട്ടുണ്ട്. മേൽപറഞ്ഞ വിവരങ്ങൾ മനസിലാക്കിയിട്ടാണ് ഗ്രന്ഥകർത്താവ് ഈ ദശകം ഭാഗിനേയർക്കു് നിത്യപാരായണത്തിന് എഴുതി അയച്ചുകൊടുത്തതു്. ഈ ദശകത്തിന്റെ ഒരു കയ്യെഴുത്തു പ്രതി വ്യാഖ്യാതാവു് വഴി എന്റെ കയ്യിലും കിട്ടി. ഞാനും കടുംബാംഗങ്ങളും ഇത് ഞങ്ങളുടെ ജപയജ്ഞത്തിൽ ഉൾപ്പെടുത്തി. ശ്രീ ചട്ടമ്പി സ്വാമി ഭക്തരായ മററാരേക്കാളും ഉപരി ഇതിന്റെ കാർത്താവു് സ്വാമി തൃപ്പാദങ്ങളെ മനസിലാക്കിയിട്ടുണ്ടെന്ന് എനിക്കു ബോദ്ധ്യമായി "സ്വാഠ ബ്രമ്മവപുരാസ്ഥിതനായ ശ്രീ ചട്ടമ്പി സ്വാമി തൃപ്പാദങ്ങൾ വിശ്വഗുരുവാണെന്ന് ഗ്രന്ഥകർത്താവ് ഈ ദശകത്തിന്റെ അന്ത്യത്തിൽ പ്രസ്താവിച്ച "വിശൈ്വകഗുരവേ നമ" എന്നു നമിക്കുന്നതു് എത്രയ്ക്കു അർത്ഥവത്തും സത്യസന്ധവുമാണെന്ന് സ്വാമി

തൃപ്പാദങ്ങളുടെ കൃതികളായ "ജീവകാരുണ്യ നിരൂപണം" പ്രാചീന മലയാളം, വേദാധികാര നിരൂപണം മുതലായ പുസ്തകങ്ങളും "പ്രപഞ്ചത്തിൽ സ്ത്രീ പുരുഷൻമാർക്കുള്ള സ്ഥാനം, കേരളത്തിലെ ദേശനാമം മുതലായ ലേഖനങ്ങളും വായിച്ചു പഠിച്ചിട്ടുള്ളവർക്ക് അറിയാം. ഈ ദശകം സ്വാംശീകരിച്ചതു മുതൽ ശ്രീ ചട്ടമ്പിസ്വാമി ഭക്തരായ മററു സുകൃതികൾക്കു കൂടി ഇതു പഠിക്കാൻ അവസരം ഉണ്ടാക്കണമെന്നും അതിനായി ഇത് അച്ചടിപ്പിക്കണമെന്നും എനിക്കു് അതിയായ ആഗ്രഹം തോന്നി. പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികളെപ്പററി സൂക്ഷ്മതത്വാനുഭവം സിദ്ധിച്ച ഗ്രന്ഥകർത്താവ് പറഞ്ഞിരിക്കുന്നത് എന്നെപ്പോലെ സാമാന്യ വിദ്യാഭ്യാസം സിദ്ധിച്ചിട്ടുണ്ടെങ്കിലും, സംസ്കൃതത്തിൽ വലിയ ജ്ഞാനം ഇല്ലാത്തവർക്കു കൂടി പൂർണ്ണമായി മനസിലാക്കുന്നതിനു് ഒരു വ്യാഖ്യാനം വേണമെന്നു തോന്നി.

എന്റെ ആഗ്രഹ നിവൃത്തിക്കായി ഗ്രന്ഥകർത്താവിനോട് ഞാൻ അനുവാദം ചോദിച്ചു. അതു് അദ്ദേഹം മാതൃവിരഹാർത്തിയിൽ കഴിയുന്ന സമയത്തു് മാവേലിക്കര കമലാലയത്തിൽ വെച്ചായിരുന്നു. എങ്കിലും *പൈതൃകമായി തനിക്കു്

* പ്രസിദ്ധ സാഹിത്യകാരനായ ശ്രീമാൻ എൻ. പി. ചെല്ലപ്പൻനായരുടെ ഏക പുത്രനാണ് ഈ ഗ്രന്ഥകാരൻ.

കിട്ടിയിട്ടുള്ള ഹാസ്യരസം അൽപം കലർത്തി "എന്തു വേണമെങ്കിലും ചെയ്തോ, ഞാൻ കുട്ടികൾക്ക് ചൊല്ലാൻ എഴുതി അയച്ചതാ". എന്നു പറഞ്ഞു അച്ചടിപ്പിക്കാൻ അനുവാദം കിട്ടിയപ്പോൾ, സംസ്കൃത പണ്ഡിതനും ഇന്നും എന്റെ സംശയ നിവൃർത്തി വരുത്തിത്തരുന്നയാളുമായ എന്റെ ഗുരുനാഥൻ കോട്ടയ്ക്കകം കെ. പി. ശാസ്ത്രീകളോട് ഒരുവ്യാഖ്യാനം എഴുതിതരണമെന്നപേക്ഷിച്ചു. നാതിവിസ്തരമായി ഒരു വ്യാഖ്യാനം അദ്ദേഹം എഴുതിതരുകയും ചെയ്തു.

ദൈവികകാര്യങ്ങളിൽ സദാ ശ്രദ്ധാലുവായ പത്തനംതിട്ട ഗോൾഡൻപ്രസ് ഉടമസ്ഥൻ ശ്രീ. കുഞ്ഞുമോനോട് ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ദിവ്യത്വത്തിനും, ഗ്രന്ഥകാരന്റെ പദവിക്കും വ്യാഖ്യാതാവിന്റെ യശസ്സിനും അനുയോജ്യമായ വിധത്തിൽ ഇതു് അച്ചടിച്ചുതരണമെന്നു് താൽപര്യപ്പെട്ടു. അദ്ദേഹം അത് സദയം സമ്മതിച്ചു. മേൽപറഞ്ഞവരോടെല്ലാം എനിക്കുള്ള കൃതജ്ഞത കൈകൂപ്പി രേഖപ്പെടുത്തിക്കൊള്ളുന്നു. ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി തൃപ്പാദങ്ങൾ നമ്മെ എല്ലാം അനുഗ്രഹിക്കുന്നതിലേക്കു് ഹൃദയംതുറന്നു പ്രാർത്ഥിച്ചുകൊണ്ട് ഈ വിശിഷ്ട കൃതി സുകൃതികൾ സമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

എന്ന്

പ്രസാധകൻ

പി. ഗോപാലകൃഷ്ണപിള്ള.

# വിദ്യാധിരാജ ദശകം

## I

**ശ്രീബാലാഹ്വയതീന്ദ്രായ**
**ഭുവനാനു ജിഘൃക്ഷവേ**
**ശ്രീഭാർഗ്ഗവധരാ ശ്രേയഃ**
**സ്തോമായ സതതം നമഃ**

ലോകാനുഗ്രഹതൽപരനും, മാതൃഭൂമിയായ കേരളത്തിൻെറ ശ്രേയസു നിലനിർത്തിപ്പോരുന്ന മഹാസന്ന്യാസിയുമായ ശ്രീ. കുഞ്ഞൻപിള്ള ചട്ടമ്പിസ്വാമി തിരുവടികൾക്കു് എപ്പോഴും നമസ്ക്കാരം.

അനുജിഘൃക്ഷു = അനുഗ്രഹിക്കാൻ ഇഛിക്കുന്നവൻ

അധഃസ്ഥിതരെ അനുഗ്രഹിക്കുക എന്നതായിരുന്നു സ്വാമിയുടെ ജൻമോദ്ദേശ്യം.

ഭാർഗ്ഗവധര = കേരളഭൂമി

"പ്രാചീന മലയാള"മെന്ന വിശിഷ്ട കൃതിയിലൂടെ യഥാർത്ഥ കേരള മാഹാത്മ്യം വെളിച്ചത്തുവരുത്തിയ വസ്തുതയും ഇവിടെ ഓർമ്മിപ്പിക്കുന്നു.

2

# II

## ശ്രീ വിദ്യാമന്ത്ര രാജാനു-
## സന്ധാന നിരതായ തേ
## ജിതകാമാദി ഷഡ്വൈരി-
## വർഗ്ഗായ വശിനേ നമഃ

മന്ത്രങ്ങളിൽവച്ച് അത്യന്ത വിശിഷ്ടമായ ശ്രീ വിദ്യാ മന്ത്രം, അനുശീലനം കൊണ്ടു സിദ്ധി വരുത്തിയ മഹാത്മാവും, കാമം, ക്രോധം, ലോഭം, മോഹം, മദം, മാൽസര്യം - എന്നീ ആറു ദുർഗ്ഗുണങ്ങളാകുന്ന ശത്രുക്കളെ ജയിച്ചു കീഴടക്കിയ ജിതേന്ദ്രിയനുമായ ശ്രീവിദ്യാധിരാജനു നമസ്ക്കാരം.

കുറിപ്പ്:

i. ശ്രീവിദ്യാ മന്ത്രസിദ്ധി മൂലം സകല വിദ്യകളും ആത്മ നിഷ്ഠമായി സ്വാമികളുടെ മനോമണ്ഡലത്തിൽ ഉദയം ചെയ്തിട്ടുണ്ടു്. അതുകൊണ്ടത്രേ "വിദ്യാധിരാജൻ" എന്ന പേരു് തിരുവടികൾക്കു് സംജാതമായതു്.

ii സംശുദ്ധമായ ഒരു ജീവിതത്തിൻെറ പരമശത്രുക്കളാണ് കാമ ക്രോധാദികൾ - സ്വാമി തിരുവടികൾ ഇവയെ നിശേശഷം നശിപ്പിച്ചു് ജീവിതം നയിച്ചു. അതാണു പരമോന്നതിയിലെത്താൻ കാരണം

# III

**ശ്രുത്യന്ത സാരവ്യാഖ്യാന-**
**ധുർമഹായാത്മവേദിനേ**
**ശ്രുതി സ്മൃതി പുരാണാബ്ധി-**
**കുംഭസംഭൂതയേ നമഃ**

വേദാന്ത വിദ്യയിലെ പരമ രഹസ്യമായ തത്വങ്ങൾ പോലും ശരിക്കും വ്യാഖ്യാനിച്ചു കൊടുക്കുവാൻ കഴിവുള്ള ആത്മ ജ്ഞാനിയും, ആഴവും പരപ്പു മേറിയ വേദങ്ങൾ, സ്മൃതികൾ, പുരാണങ്ങൾ എന്നിവ അഗസ്ത്യ മുനി കടൽ എന്നപോലെ ഉള്ളിലൊതുക്കിയ ശ്രീവിദ്യാധിരാജനു നമസ്കാരം

കുറിപ്പ്:

ശ്രുതി = വേദം

ശ്രുത്യന്തം = വേദാന്തം

i. വേദാന്തം എല്ലാവരും പറയും; എന്നാൽ അതു് ജീവിതംകൊണ്ടു് വ്യാഖ്യാനിക്കുകയാണു് സ്വാമികൾ ചെയ്തതു്.

ii. സകല വേദശാസ്ത്ര പുരാണാദികളും സ്വാമികൾ ഹൃദിസ്ഥമാക്കിയിരുന്നു.

# IV

## പ്രതിവാദി ഗജേന്ദ്രഘൂഘ-
## ഘോരകണ്ഠീരവായ തേ
## വാഗ്ദേവീ പുരുഷാകാര-
## കല്പായ കൃതിനേ നമഃ

വാദപ്രതിവാദ വേദിയിൽ എതിരാളികളായ കരിവരൻമാർക്കു് ഘോര സിംഹത്തെപ്പോലുള്ള വനും, വാഗ്ദേവത പുരുഷരൂപം പൂണ്ട പുണ്യാത്മാവുമായ അങ്ങേയ്ക്കു നമസ്ക്കാരം.

കുറിപ്പ്:

വാദപ്രതിവാദത്തിനു മുതിർന്നു വരുന്നവരുടെ ആടോപവും അന്തഃസാരശൂന്യതയും ആനയോളം വലുതാണെങ്കിൽ, സ്വാമി തിരുവടികളുടെ അന്തഃസാര വിജൃംഭിതമായ ആത്മപ്രഭാവം സിംഹത്തെപ്പോലെ കരുത്തുററതാണു്.

വാ. വിലാസത്തിനു

എല്ലാ പ്രതിവാദികളും വിദ്യാധിരാജന്റെ മുമ്പിൽ മുട്ടുകുത്തിയിട്ടേയുള്ളു.

5

൫

**ധിഷണാമഹിമോദ്യോതി**
**ഭദ്രഫാലതടായ തേ**
**ആനാഭിലംബി വിശദ**
**ശ്മശ്രുജാല ധൃതേ നമഃ**

ബുദ്ധി വൈഭവമാഹാത്മ്യം വിളിച്ചറിയിക്കുന്ന വിസ്തൃതമായ നെററിത്തടവും നാഭിവരെ കീഴോട്ടു നീണ്ടുവ്യാപിച്ചു കിടക്കുന്ന വെള്ളത്താടിയുമുള്ള അങ്ങേയ്ക്കു നമസ്ക്കാരം.

(വിസ്താരമേറിയ നെററി ബുദ്ധിവൈഭവത്തെയും വെൺമയേറിയ താടി ജീവിത പരിശുദ്ധിയേയും ഓർമ്മിപ്പിക്കുന്നു. ചട്ടമ്പിസ്വാമി തിരുവടികളുടെ മഹനീയ രൂപത്തിന്റെ പ്രത്യേകതയാണ്, വിസ്തൃതമായ നെററിയും ഇടതിങ്ങി നീണ്ടുവളർന്ന വെള്ളത്താടിയും)

6

# VI

## ദ്രഢിഷ്ഠകായ വിജിത-
## പഞ്ചാസ്യായ മഹാത്മനേ
## നൈഷ്ഠിക ബ്രഹ്മചര്യാപ്ത
## സിദ്ധിവ്രാതായ തേ നമഃ

സിംഹത്തേക്കാളും സുദൃഢമായ ശരീരഘടനയുള്ള മഹാത്മാവും നൈഷ്ഠിക ബ്രഹ്മചര്യംകൊണ്ട് നിരവധി സിദ്ധികൾ നേടിയ യതിവര്യനുമായ അങ്ങേയ്ക്കു നമസ്കാരം.

(ഉറപ്പേറിയ ശരീരവും, ആജീവനാന്ത ബ്രഹ്മചര്യം കൊണ്ടു് അഷ്ടൈശ്വര്യ സിദ്ധികളും നേടിയ മഹാത്മാവത്രേ വിദ്യാധിരാജൻ)

അണിമാ - മഹിമാ - ലഘിമാ - ഗരിമാ - ഈശിത്വം - വശിത്വം - പ്രാപ്തി - പ്രാകാശ്യം ഇവയാണു് അഷ്ടൈശ്വര്യങ്ങൾ.

# 7

## VII

പ്രണതാഖിലശോകാദ്രി-
ഭിദുരായ വിപശ്ചിതേ
കരുണാർണ്ണവ കല്ലോല-
കല്പാപാംഗായ തേ നമഃ

സമാശ്രയിക്കുന്ന ഭക്തജനങ്ങളുടെ എല്ലാവിധ മഹാദുഃഖങ്ങളും, വജ്രായുധം കൊണ്ടു പർവ്വതത്തെ എന്നപോലെ തകർത്തുകളയുന്ന മഹാജ്ഞാനിയും കാരുണ്യ സമുദ്രത്തിലെ തിരമാലകൾ പോലുള്ള കടാക്ഷവീക്ഷണത്തോടു കൂടിയവനുമായ അങ്ങേയ്ക്കു നമസ്കാരം.

("ജീവകാരുണ്യ നിരൂപണം" എന്ന മഹത്തായ കൃതിയിലൂടെ സ്വാമികൾ ചർച്ചചെയ്തവതരിപ്പിച്ചിട്ടുള്ളതും സ്വജീവിതചര്യയായി അനുഷ്ഠിച്ചിട്ടുള്ളതുമായ അഹിംസാ സിദ്ധാന്തം ഈ പദ്യത്തിൽ പരാമർശിച്ചിരിക്കുന്നു.)

8

# VIII

## ശ്രീ നീലകണ്ഠാദി ശിഷ്യ-
## ശരൾ സംസേവിതാം ഘ്രിയേ
## ശ്രീ മാതൃചരണാം ഭോജ-
## ചഞ്ചരീകായ തേ നമഃ

ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമികൾ തുടങ്ങിയ ശിഷ്യൻമാർ എപ്പോഴും സമാശ്രയിക്കുന്ന ദിവ്യ പാദരും, ശ്രീ മാതൃദേവിയുടെ ചരണാരവിന്ദങ്ങളിൽ വണ്ടുകൾ എന്നപോലെ പെരുമാറുന്നവനുമായ അങ്ങേയ്ക്കു നമസ്ക്കാരം.

കുറിപ്പ്:

i) കരുനാഗപ്പള്ളി താഴത്തോടത്തു് ആശ്രമത്തിൽ സമാധിയടഞ്ഞ ശ്രീ നലകണ്ഠ തീർത്ഥപാദ സ്വാമികളും, കോട്ടയം, വാഴൂർ തീർത്ഥപാദാശ്രമത്തിൽ സമാധിപൂണ്ട തീർത്ഥപാദ പരമഹംസ സ്വാമികളും, വർക്കലയിൽ സമാധിയായ ശ്രീ നാരായണ ഗുരു സ്വാമികളും വിദ്യാധിരാജൻെറ നിതാന്തപാദ ശുശ്രൂഷ ചെയ്തിട്ടുള്ള വിശിഷ്ട ശിഷ്യൻമാരാണ്.

ii) ശ്രീ വിദ്യാധ്യാന നിരതമായിരുന്നു സദാ സ്വാമികളുടെ മനസ്സു്.

9

# IX

## പ്രത്യഗ്ര ശങ്കരാചാര്യ-
## പാദായ പരമേഷ്ഠിനേ
## പ്രത്യക്ഷ ദൈവതായാത്മ-
## ദേശികേന്ദ്രായ തേ നമഃ

ശ്രീ ശങ്കരാചാര്യ സ്വാമികളുടെ നവീനാവതാരമായ പരമഗുരുവും, പ്രത്യക്ഷദൈവതവും, എന്റെ ആത്മീക ഗുരുവുമായ അങ്ങേയ്ക്കു നമസ്ക്കാരം.

(അദ്വൈത വിദ്യാ ഗുരുവും സർവ്വജ്ഞനുമായ ഭഗവാൻ ശ്രീ ശങ്കരന്റെ അവതാരമെന്നനിലയിൽ ചട്ടമ്പിസ്വാമിതിരുവടികളെ "അഭിനവശങ്കരൻ" എന്നു പലരും വിശേഷിപ്പിച്ചിട്ടുണ്ടു്.

മഹാകവി ഉള്ളൂരും "പ്രത്യഗ്ര ശങ്കര" നെന്നു സ്വാമികളെ പ്രകീർത്തിച്ചിട്ടുണ്ടു്.)

10

# X

## സർവ്വവിദ്യാ നിധാനായ
## സംസാരാം ഭോധി സേതവേ
## ശ്രീമത് വിദ്യാധി രാജായ
## വിശൈക ഗുരവേ നമഃ

സകല വിദ്യകളുടെയും ഉറവിടമായും, ജനന മരണ സ്വരൂപമായ ഇഹലോക ജീവിതപാരാവാരം കടക്കാനുള്ള "ചിറ" യായും പരിലസിക്കുന്ന ലോകൈക ഗുരുവായ വിദ്യാധിരാജ പരമ ഭട്ടാര ശ്രീ ചട്ടമ്പി സ്വാമി തിരുവടികൾക്കു നമസ്ക്കാരം.

("വിദ്യാധിരാജായനം" എന്നു വിശേഷിപ്പിക്കാവുന്ന സ്വാമികളുടെ കർമ്മമാർഗ്ഗത്തിലൂടെ സഞ്ചരിക്കുന്നവർക്കു് ഇഹലോക ജീവിത വൈഷമ്യങ്ങൾ തരണംചെയ്യാൻ ബുദ്ധിമുട്ടില്ല. അവർക്കു് ജീവൻമുക്തപദവി ലഭ്യമാകും.)